പരിശുദ്ധ

## മാർ യൂഹാനോൻ ബർ മൽക്കെയുടെ

# ചരിത്രം.



സുറിയാനി തർജ്ജിമ

പരിഭാഷകൻ:

കെ. വി. ഗീവറുഗീസ് റമ്പാൻ.

---

തിരുവിതാംകോട്ട്,
മൽഅറിയം സുറിയാനിപ്പള്ളി വകയായി
പ്രസിദ്ധപ്പെടുത്തുന്നതു്.

രണ്ടാംപതിപ്പ് - കോപ്പി 10,000.

വില പണം ഒന്നു്.

Printed at
The Town Press, Kottayam.
1948.

പരിശുദ്ധ

# മാർ യൂഹാനോൻ ബർ മൽക്കെയുടെ ചരിത്രം.



സുറിയാനി തർജ്ജിമ

പരിഭാഷകൻ:

കെ. വി. ഗീവറുഗീസ് റമ്പാൻ.

---

തിരുവിതാംകോട്ടു്,
മർത്തമറിയം സുറിയാനിപ്പള്ളി വകയായി
പ്രസിദ്ധപ്പെടുത്തുന്നതു്.

---

രണ്ടാംപതിപ്പു്-കോപ്പി 10,000.

---

വില പണം ഒന്നു്.

Printed at
The Town Press, Kottayam.
1948.

നിങ്ങൾ എന്റെ നാമം നിമിത്തം എല്ലാവരാലും ദ്വേഷിക്കപ്പെട്ടവരാകും; അവസാനത്തോളം സഹിക്കുന്നവൻ ജീവിക്കും.

മത്താ. 10:22.

നീതിമാന്റെ വായ് ജീവന്റെ ഉറവാകുന്നു.

സുഭാ. 10:11.

നീതിമാന്മാരുടെ പ്രാർത്ഥനകളെ ദൈവം കേൾക്കുന്നു.

സുഭാ. 15:29.

കർത്താവിന്റെ സന്നിധിയിൽ അവന്റെ വിശുദ്ധരുടെ മരണം വിലയേറിയതാകുന്നു.

സങ്കീ. 115:15.

നീതിമാന്റെ സ്മരണ അനുഗ്രഹിക്കപ്പെട്ടതു തന്നെ.

സുഭാ. 10:7.

തന്റെ ജീവനെ രക്ഷിപ്പാൻ ആഗ്രഹിക്കുന്നവൻ അതിനെ നഷ്ടപ്പെടുത്തും; എന്റെ നിമിത്തം സ്വജീവനെ നഷ്ടപ്പെടുത്തുന്നവൻ അതിനെ പ്രാപിക്കും.

മത്താ. 16:25.

# ആശംസ.

വിശുദ്ധന്മാരുടെ ജീവചരിത്രം വായനക്കാർക്കു സ്വയപരിശോധനയെ ഉളവാക്കുകയും ആത്മദാരിദ്ര്യം അനുഭവിക്കുന്നവർക്കു സന്തോഷത്തിന്റെ തുറമുഖത്തേക്കുള്ള വഴിയെ കാണിച്ചുകൊടുക്കുകയും ചെയ്യും. യൂഹാനോൻ ബർ മൽക്കെ സ്വയം സമർപ്പണം ചെയ്തു ദാരിദ്ര്യത്തെ മകുടം ചാർത്തിയ ഒരു സിദ്ധനാണ്. അദ്ദേഹത്തിന്റെ ജീവചരിത്രം വിശ്വാസികളുടെ ആത്മീയാഭിവൃദ്ധിക്കുപയുക്തമാകുമെന്നു നാം പ്രതീക്ഷിക്കുന്നു.

ഈ ലഘുപുസ്തകത്തിന്റെ പ്രസിദ്ധീകരണം നമുക്കു സന്തോഷത്തെ ഉളവാക്കുന്നതാണ്.

റമ്പാച്ചന്റെ ഉദ്യമത്തെ നാം ആശീർവദിക്കുന്നു.

മർ പീലക്സീനോസ് മെത്രാപ്പോലീത്താ.

St. Mary's Church,
Thiruvithamcode.
15 - 6 - 1123.

# മുഖവുര.

1936-ൽ തൃക്കോതമംഗലം മാർ ശർബീൽ ദയറായുടെ സഹായാർത്ഥം എന്റെ സ്നേഹിതൻ ഡാക്ടർ പി. റ്റി. തോമസ്, പാലാമ്പടം, മാർ യൂഹാനോൻ ബർ മൽക്കെയുടെ ചരിത്രം 5000 കോപ്പി സൌജന്യമായി അച്ചടിപ്പിച്ചുതരികയും, ആയതു രണ്ടുമാസംകൊണ്ടു ചെലവാകയും ചെയ്തു.

വീണ്ടും രണ്ടാംപതിപ്പ് അടിപ്പിക്കണമെന്നു കരുതിയെങ്കിലും പണദൌർല്ലഭ്യം നിമിത്തവും മറ്റും ഇതുവരെ സാധിക്കാതിരുന്നതാണ്.

എന്നാൽ, ഈ ഗഡുവിൽ ഒരു മാന്യസ്നേഹിതൻ ആ ഭാരം നിർവ്വഹിക്കാമെന്നു സമ്മതിച്ചതനുസരിച്ചു പ്രസിദ്ധം ചെയ്യുന്നു.

നിർദ്ധനവും, പുരാതനവുമായ ഈ പള്ളിയുടെയും, ഇവിടുത്തെ മിഷ്യനറിപ്രവർത്തനങ്ങളുടെയും മറ്റും പരിപോഷണത്തിനു് ഇതിൽനിന്നുള്ള ആദായം വ്യയംചെയ്യുന്നതാകയാൽ സന്മനസ്സും, സന്തോഷവും ഉള്ള സഭാമക്കൾ അവരവരാൽ കഴിയുന്നതു പുസ്തകങ്ങൾ ചെലവാക്കി പണം അയച്ചു സഹായിച്ചാൽ വലിയ ഉപകാരമായിരിക്കും.

തുടർന്നു രണ്ടുമൂന്നുതരം പുസ്തകങ്ങൾകൂടി അച്ചടിപ്പിച്ചു പ്രസിദ്ധംചെയ്യണമെന്നാഗ്രഹിക്കുന്നു.

സൺഡെസ്കൂൾ അദ്ധ്യാപകാദ്ധ്യേതാക്കൾ, വനിതാസമാജാംഗങ്ങൾ ആദിയായവർ ആവശ്യം വേണ്ട പ്രോത്സാഹനം നൽകുന്നപക്ഷം കാലതാമസമെന്യ മേല്പറഞ്ഞവയും അച്ചടിപ്പിച്ചു പ്രസിദ്ധംചെയ്യാവുന്നതാണ്.

ഇതിനു് ഒരാശംസാപത്രം എഴുതി അനുമതിയും, അനുഗ്രഹവും തന്നിട്ടുള്ള നി.വ.ദി.ശ്രീ മാർ പീലക്സീനോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ കല്പന ഭാവി പ്രവർത്തനങ്ങൾക്കു പ്രചോദനം നൽകുന്നുണ്ടു്.

ആളും അർത്ഥവും നാമമാത്രമുള്ള ഈ ഇടവകയുടെ ഐശ്വര്യാഭിവൃദ്ധികൾക്കും, സുവിശേഷപരവും, ധർമ്മപരവും, കൈത്തൊഴിൽപരവുമായ പ്രവർത്തനങ്ങൾക്കും മലങ്കരസഭാമക്കളായ സകലരും ഉള്ളഴിഞ്ഞ സ്നേഹത്തോടെ സഹായിക്കയും, പ്രാർത്ഥിക്കയും ചെയ്യേണ്ടിയിരിക്കുന്നു. മാർ യൂഹാനോൻ ബർ മൽക്കെയുടെ ചരിത്രം നമുക്കു് ഒരു മാതൃകയും, ആ സിദ്ധന്റെ പ്രാർത്ഥന നമുക്കു് ഒരു അനുഗ്രഹവും ആയിരിക്കട്ടെ.

St Mary's Syrian Church,
Thiruvithamcod-1-24-1945.

കെ. വി. ഗീവറുഗീസ് റമ്പാൻ.

# ഭാഗ്യവാനായ
# മാർ യൂഹാനോൻ ബർ മൽക്കെയുടെ
# ചരിത്രം.



(മ്ശിഹാക്കാലം. 325)

ദൈവവിശ്വാസത്തിന്റെയും, സ്നേഹത്തിന്റെയും പൂർണ്ണതയാൽ മററുള്ളവരിൽ നിന്നു വേർതിരിക്കപ്പെട്ടവനും കഷ്ടത സഹിക്കുന്നതിൽ അതിശയനീയനുമായ മാർ യൂഹാനോന്റെ ചരിത്രം വിശ്വാസികൾക്ക് അറിയുവാൻ യുക്തമായതുതന്നെ. മനുഷ്യവൃന്ദത്തിന്റെ പാപങ്ങൾ യാതൊരു ജീവതരുവാൽ ബഹിഷ്കരിക്കപ്പെട്ടുവോ അതിന്റെ ഫലങ്ങളാകുന്ന അനുതാപം, ഏററുപറച്ചിൽ ഇവ നമുക്കും അനുഭവപ്പെടുത്താം. വേദനകളും, രോഗങ്ങളും അവസാനമില്ലാത്ത നെടുവീർപ്പുകളും ദുരിതങ്ങളും എവിടെനിന്നു വിദൂരമായിരിക്കുന്നുവോ ആ വിശുദ്ധ സ്ഥലത്തെ സമീപിക്കുവാൻ ഈ ദിവ്യന്റെ ജീവിതരീതി വായനക്കാർക്കു പ്രോത്സാഹനം നൽകുന്നതാണ്. നശ്വര ലോകമോദങ്ങളെ തൃണവൽഗണിച്ച ത്യാഗിയും, സന്യാസവര്യനുമായ പുണ്യവാന്റെ ചരിത്രം ജാഗ്രതയായി ഗ്രഹിക്കുന്നതു് ഉത്തമമാകുന്നു. അദ്ദേഹത്തിന്റെ ചരിത്രം ചുവടെ ചേർത്തുകൊള്ളുന്നു.

അന്തർപ്പിസ്സൂൻ എന്നു പേരുള്ള ഒരു സുപ്രസിദ്ധ പ്രൌഢ പുരാതന നഗരമായ റോമായിൽ വസിച്ചിരുന്നു. തെയോദോറാ എന്നായിരുന്നു അദ്ദേഹത്തിന്റെ പ്രേയസിയുടെ നാമധേയം. സത്യക്രിസ്ത്യാനികളായ ആ ദമ്പതികൾക്കു മൂന്നു കുമാരന്മാർ ജാതരായി. അവരിൽ മൂത്തവർ ഇരുവരും രാജസേവ പ്രധാന തൊഴിലായി സ്വീകരിച്ചു. യൂഹാനോൻ

എന്ന ഇളയപുത്രൻ മാതാപിതാക്കന്മാരോടൊന്നിച്ചു സ്വഭവനത്തിൽതന്നെയാണു വസിച്ചിരുന്നത്. ബാലനായ യൂഹാനോൻ മാതാപിതാക്കന്മാരെ യഥാർത്ഥമായി സ്നേഹിക്കുകയും ആദരിക്കുകയും ചെയ്തുവന്നു. സാമാന്യവിദ്യാഭ്യാസം സിദ്ധിച്ചതിന്റെ ശേഷം മതപരമായ ജ്ഞാനലബ്ധിക്കായി സങ്കീർത്തനങ്ങൾ, ശലോമോന്റെ ജ്ഞാനങ്ങൾ, ദിവ്യങ്ങളും പരിശുദ്ധങ്ങളുമായ ഇതര ഗ്രന്ഥങ്ങൾ, എന്നിവ അഭ്യസിക്കുന്നതിനു് ഒരു ഗുരുനാഥന്റെ അധീനതയിൽ യൂഹാനോനെ മാതാപിതാക്കൾ ഏല്പിച്ചു. അങ്ങനെയിരിക്കെ സർവ്വ മനുഷ്യരും സത്യജ്ഞാനത്തിലേക്കു തിരിഞ്ഞു രക്ഷപെടേണ്ടതിനും അവരുടെ ജീവിതകാലം ദൈവഹിതം പ്രവർത്തിക്കുന്നതിനും താല്പര്യപ്പെടുന്ന ദൈവത്താൽ നിയുക്തനായിട്ടു് ഒരു യീഹിദായക്കാരൻ, പ്രഭുമന്ദിരത്തിൽ ഒരു ദിവസം ചെന്നു താമസിച്ചു. രാത്രികാലങ്ങളിൽ ജാഗരണം ചെയ്തു തന്റെ ആശ്രമത്തിൽ ഇരുന്നു് പ്രാർത്ഥിക്കുകയും, യറുശലേമിൽ നമ്മുടെ കർത്താവിന്റെ വിശുദ്ധ കബറിങ്കൽ പോയി പ്രാർത്ഥിക്കുകയും ധ്യാനിക്കുകയും ചെയ്കയെന്നുള്ളതായിരുന്നു അദ്ദേഹത്തിന്റെ സാധാരണ പതിവു്. അദ്ദേഹം അന്തർപ്പിയൂന്റെ മന്ദിരത്തിൽ വസിച്ചു ഏതാനും ദിവസം കഴിയുന്നതിനു മുൻപുതന്നെ, യൂഹാനോൻ പ്രസന്നനും, വിനീതനും, ഭക്തനും, ശീതവാസനയുള്ളവനും, സ്നേഹത്തോടും ഉപദേശത്തോടും പ്രത്യേക പ്രതിപത്തിയുള്ളവനുമാണെന്നു ഗ്രഹിച്ചു. യീഹിദായക്കാരന്റെ ജീവിതരീതിയോടു് അനുകൂലഭാവമുള്ളവനായിട്ടു് യൂഹാനോൻ അദ്ദേഹത്തെ സമീപിക്കുന്നു എന്നുള്ളതും അദ്ദേഹം അറിയാതിരുന്നില്ല. ഇവയുടെ എല്ലാം ഫലമായി, ആ ദിവ്യൻ യൂഹാനോനെ വാത്സല്യപൂർവ്വം പഠിപ്പിക്കുകയും സുകൃത നടപടികൾ, കല്പനകളുടെ ആചരണം, പ്രാർത്ഥന, ശുശ്രൂഷ എന്നിവയുടെ അവസരങ്ങൾ, ഇത്യാദി സംബന്ധിച്ചജ്ഞാനം ഉപദേശിക്കുകയും ചെയ്യുന്നതിനിടയായി. യീഹിദായക്കാരനാൽ ഉപദേശിക്കപ്പെട്ട വചനങ്ങൾ സത്യവും നിർമ്മലവുമായ മനസ്സോടും ആഹ്ളാദത്തോടും കൂടെ ആ ചെറുപ്പക്കാരൻ ധരിച്ചു. "എന്റെ നാമം നിമിത്തം മാതാപിതാക്കളെയോ സഹോദരീസഹോദരങ്ങ

ച്ചയെ ഉപേക്ഷിക്കാതിരിക്കുന്ന യാതൊരുവനും എന്റെ ശിഷ്യനായിരിക്കുവാൻ കഴിയുന്നതല്ലെന്നു്" അരുമനാഥനായ കർത്താവു് അരുളിച്ചെയ്തിരിക്കുന്നതായി യീഹൂദായക്കാരൻ പറയുകയുണ്ടായി. വീണ്ടും അദ്ദേഹം ഏവൻഗേലിയോനിൽ നിന്നും മററു ഗ്രന്ഥങ്ങളിൽ നിന്നും അനവധി കാര്യങ്ങളെ ആ ഭക്തശിരോമണിയോടു് തുടർച്ചയായി ഉപദേശിച്ചുകൊണ്ടിരുന്നു. ഒന്നിനു് മുപ്പതും അറുപതും നൂറും ആയിഫലം പ്രദാനം ചെയ്യുന്ന ഒരു നിലത്തിൽ വിതയ്ക്കപ്പെട്ട ശ്രേഷ്ഠതരമായ വിത്തുകൾ എന്നപോലെ ഈ പുണ്യ ഗുരുമുഖത്തിൽ നിന്നും പുറപ്പെട്ടുകൊണ്ടിരുന്ന ഓരോ ജ്ഞാനവചനങ്ങളും യൂഹാനോന്റെ മനസ്സിൽ വേരുറച്ചു് വളർന്നു് പുഷ്പിക്കുന്നതിനും ശ്രേഷ്ഠഫലം പുറപ്പെടുവിക്കുന്നതിനും ഇടയായി.

ഒരു രാത്രിയിൽ യീഹൂദായക്കാരൻ താമസിച്ചിരുന്ന മുറിയിൽ നിന്നും യൂഹാനോൻ എഴുന്നേററു് പുറത്തേക്കു പോയി. അദ്ദേഹം ദൈവത്തെ സ്തുതിച്ചു് പ്രാർത്ഥിക്കുമ്പോൾ പ്രാർത്ഥനയിൽ എന്തു പറയുന്നു എന്നും അദ്ദേഹത്തിന്റെ പ്രയത്നം എന്താകുന്നു എന്നും യൂഹാനോൻ വെളിയിൽ നിന്നു സൂക്ഷിച്ചുനോക്കി. യീഹൂദായക്കാരനാകട്ടെ എഴുന്നേററുനിന്നു് തന്റെ കൈകൾ രണ്ടും മേൽപ്പോട്ടുയർത്തിപ്പിടിച്ചു സ്വർഗ്ഗത്തിലേക്കു വീക്ഷിച്ചുകൊണ്ടു രാത്രി മുഴുവൻ പ്രാർത്ഥനകഴിച്ചു് കണ്ണുനീർ പ്രവാഹം കവിൾത്തടങ്ങളിൽ കൂടി ഒഴുക്കിക്കൊണ്ടിരുന്നതിനെ കണ്ടു. ഈ കാര്യത്തിൽ യൂഹാനോനു ക്ലേശവും ഭീതിയും ഉണ്ടായി. ഈലോകസന്തോഷങ്ങളും ദുരിതദുഃഖങ്ങളും ശാശ്വതമല്ലെന്നും ഇവിടെയുള്ള സകലവും ക്ഷയിച്ചു മാഞ്ഞു് നിഴൽപോലെ മാറിപ്പോകുന്നവയും, സ്വപ്നതുല്യവും ആകുന്നുവല്ലോ എന്നോർത്തു യൂഹാനോൻ പൊട്ടികരഞ്ഞുപോയി.

അടുത്ത പ്രഭാതത്തിൽ യൂഹാനോൻ തന്റെ പിതാവിന്റെ സന്നിധിയിൽ എത്തി. തനിക്കു വായിക്കുവാൻ ഒരു ഏവൻഗേലിയോൻ വാങ്ങിച്ചുതരണമെന്നപേക്ഷിച്ചു. പിതാവു് അതുകേട്ടു് അത്യന്തം സന്തോഷിക്കുകയും ഒരു ഏവൻഗേലിയോൻ വാങ്ങിച്ചു് അഞ്ഞൂറു ദീനാറാ ചെലവാക്കി മാററേറിയ സ്വർണ്ണംകൊണ്ടു തകിടടിച്ചു ബയണ്ടുചെയ്യിച്ചു

വത്സലപുത്രനു നൽകുകയും ചെയ്തു. ഈ സംഗതിയിൽ യൂഹാനോന്റെ പ്രിയമാതാവ് അത്യധികം ആനന്ദിച്ചെങ്കിലും ഏവൻഗേലിയോനിലെ ആദ്ധ്യാത്മീയ തിരുവചനങ്ങളെ വായിച്ചു മനസ്സിലാക്കേണ്ടതിനു പകരം അതിന്റെ പുറമെ പൊതിഞ്ഞിരിക്കുന്ന സ്വർണ്ണത്തിൽ ദൃഷ്ടിപതിച്ചു കൺമോഹം ഉദിച്ചേക്കുമോ എന്നു ശങ്കിച്ചു മനസ്താപിക്കയാണ് ഉണ്ടായതു്. യൂഹാനോനാകട്ടെ ഏവൻഗേലിയോൻ കിട്ടിയതുകൊണ്ടുണ്ടായ ആഹ്ലാദത്താൽ കൃതാർത്ഥനായി ദൈവത്തെ സ്തുതിച്ചു. പിന്നീടു യീഹീദായക്കാരന്റെ സമീപത്തണഞ്ഞു് അദ്ദേഹത്തിന്റെ പാദത്തിങ്കൽ ഇരുന്നുകൊണ്ടു് അതു വായിക്കുവാൻ തുടങ്ങി. തന്റെ പുസ്തകത്തെ ആവരണം ചെയ്തിരിക്കുന്ന സ്വർണ്ണത്തെ എന്താണു താൻ ചെയ്യേണ്ടതെന്നും, അതു ദരിദ്രന്മാർക്കും, അശരണർക്കും, അനാഥന്മാർക്കും, ആതുരർക്കും, ഭിക്ഷാടനക്കാർക്കും താൻ നൽകുന്നതു വിഹിതമോയെന്നും, അതു് എനിക്കു് ഇടർച്ചയുണ്ടാക്കുമെന്നു് ഭയം ഉള്ളതിനാൽ അങ്ങയുടെ അഭിപ്രായമെന്തെന്നും യൂഹാനോൻ യീഹീദായക്കാരനോടു ചോദിക്കയുമുണ്ടായി.

“എന്റെ മകനെ! നിന്റെ വിചാരത്തിനനുകൂലമായി പ്രവർത്തിച്ചു നിന്റെ പിതാവിനെ നീ വിഷമിപ്പിക്കരുതെ” നാം ജീവനുണ്ടാക്കുന്ന പരിശുദ്ധ വചനങ്ങളുടെ ബഹുമതിക്കായിട്ടത്രെ നിന്റെ പിതാവ് സ്വർണ്ണത്തകിടുകളാൽ പൊതിയിച്ചിട്ടുള്ളതെ”ന്നമാണ് മറുപടിപറഞ്ഞതു്. ദരിദ്രന്മാർക്കും മറ്റും; ദാനം ചെയ്യുന്നതിനു നിനക്കാഗ്രഹമുണ്ടെങ്കിൽ ആയതിനു ധാരാളം ദ്രവ്യം നിന്റെ മന്ദിരത്തിലുണ്ടല്ലൊ. ഭിക്ഷ കൊടുപ്പാൻ ധാർമ്മീക പിൻതുണയല്ലാതെ പ്രതിബന്ധമൊന്നും വരികയില്ലെന്നു് എനിക്കറിയാം” ഈ അഭിപ്രായത്തിൽ യൂഹാനോൻ തന്റെ ഗുരുവിനോടു് ഏറ്റവും അനുകൂലിച്ചു.

യീഹീദായക്കാരൻ പതിനഞ്ചു ദിവസം പ്രഭുമന്ദിരത്തിൽ വസിച്ചശേഷം തന്റെ പതിവിൻപ്രകാരം യറുശലേമിൽ പ്രാർത്ഥിക്കുന്നതിനു പോകുവാൻ തയ്യാറായി. അദ്ദേഹത്തിന്റെ യാത്രയിൽ കുറെ ദൂരംവരെ യൂഹാനോൻ അനുഗമിച്ചശേഷം ഈ ദുരിത പൂരിതവും മായാമയവുമായ പ്രപഞ്ചലോകത്തിൽ നിന്നും എന്നെ കോരിയെടുക്കേണ്ടകാലം അ

[illegible]ച്ചിരിക്കുന്നു എന്നും, പാപപ്രളയത്തിൽ നിന്നും എന്നെ കരകയറേണ്ട സമയം ആസന്നമായിരിക്കുന്നു എന്നും സവിനയം അറിയിച്ചു. "എന്റെ വത്സലപുത്രാ! ഞാൻ യരുശലേമിൽ നിന്നും മടങ്ങിവരുന്നതുവരെ നീ ഇവിടെത്തന്നെ താമസിക്കുക" എന്നാണ് അദ്ദേഹം ശ്ലൂഹാദേനോന്റെ അപേക്ഷയ്ക്കു മറുപടിനൽകിയതു. പ്രിയഗുരുവെ! വീണ്ടും എത്രയും "ശീഘ്രം തിരിച്ചെത്തണമെ! എന്നു ശ്ലൂഹാദേനോൻ അപേക്ഷിക്കാതിരുന്നില്ല. അദ്ദേഹം ശിഷ്യനെ അനുഗ്രഹിച്ചു, യരുശലേമിലേക്കു യാത്രചെയ്തു.

ഗുരുവിന്റെ വചനങ്ങളാൽ ആശ്വാസം പ്രാപിച്ചവനായി ശ്ലൂഹാദേനോൻ സ്വഭവനത്തിലേക്കു മടങ്ങി. യീഹിദായക്കാരന്റെ വേർപാടിനു ശേഷം സദാ ഏവൻഗേലിയോൻ വായിക്കുക, രാപകൽ ഇടവിടാതെ ദൈവസന്നിധിയിൽ അപേക്ഷയും, പ്രാർത്ഥനയും കഴിക്കുക, ദരിദ്രർക്കു ഭിക്ഷ നൽകുക, എന്നീകാര്യങ്ങൾക്കായി ശ്ലൂഹാദേനോൻ തന്റെ സമയം വിനിയോഗിച്ചു. ഗുരു, പുണ്യസ്ഥലം ദർശിച്ചു വീണ്ടും ശ്ലൂഹാദേനോന്റെ ഭവനത്തിൽ തന്നെ വന്നെത്തി. ആ വത്സല ശിഷ്യൻ തന്റെ ഗുരുവിന്റെ പ്രത്യാഗമനത്തിൽ അപരിമിതമായ സന്തോഷത്തെ ഉൾക്കൊണ്ടു. എന്നാൽ അടുത്തദിവസം അദ്ദേഹം, തന്റെ ആശ്രമത്തിലേക്കു പോകുന്നതിനു ഒരുമ്പെടുകയാണു ചെയ്തതു്. ഈ വാർത്തയിൽ വ്യസനിച്ചു ശ്ലൂഹാദേനോൻ അദ്ദേഹത്തോടൊരുമിച്ചു നഗരത്തിനു വെളിയിൽ എത്തി സമുദ്രതീരത്തോളം യാത്ര തുടർന്നു. അവിടെ ചെന്നപ്പോൾ "ഞാൻ കൈനീട്ടി പാപത്തിന്റെ അഗാധത്തിൽ നിന്നും എന്നെ വീണ്ടുകൊള്ളേണ്ട സന്ദർഭം അത്യാസന്നമായിരിക്കുന്നു" എന്നുള്ള വിവരം ഉണർത്തിച്ചു. എന്റെ ആശ്രമം അതിദൂരത്തിലാണു് "നീ ഒരു മഹാന്റെ പുത്രനാകുന്നു; എന്നോടൊന്നിച്ചു നീ പോന്നു എന്നറിഞ്ഞാൽ നിന്റെ മാതാപിതാക്കൾ അതിവേഗം നമ്മെ അനുഗമിച്ചു നിന്നെ കൂട്ടിക്കൊണ്ടു പോകയും എന്നെ കൊന്നുകളയുകയും ചെയ്യും. അതുകൊണ്ടു നീ എന്നോടുകൂടെ പോരുവാൻ പാടില്ല" എന്നു യീഹിദായക്കാരൻ ശ്ലൂഹാദേനോനെ മനസ്സിലാക്കി. [illegible] അങ്ങയുടെ ശിഷ്യന്റെ വാക്കിനെ ശ്രദ്ധിക്കണമെന്നും എന്നെ

ഉപേക്ഷിച്ചു പോകുന്നുവെങ്കിൽ, ഞാൻ ചെയ്യുന്ന സകല പാപങ്ങൾക്കും വരുവാനിരിക്കുന്ന ന്യായവിധിയിൽ പ്രവേശിക്കുമ്പോൾ, ഗുരുവേ! അങ്ങയോടു ചോദിക്കപ്പെടുമെന്നും, അങ്ങ് അതിനു മറുപടി ബോധിപ്പിക്കേണ്ടതായി വരുമെന്നുമുള്ള വിചാരം ധരിച്ചാലും" എന്നു യോഹന്നാൻ വീണ്ടും തന്റെ ഗുരുവിനെ അറിയിച്ചു. "നിന്റെ പാപങ്ങൾ മൂലം നീ എന്നെ വേദനിപ്പിക്കരുതേ"ന്നാണ് യീഹൂദായക്കാരൻ അവനോടു മറുപടിപറഞ്ഞതു്.

"കപ്പൽക്കൂലി എത്രയെന്നു് അന്വേഷിച്ചാലും. ഞാൻ അതു കൊടുത്തുകൊള്ളാം" എന്നാണു യോഹന്നാൻ പിന്നീടു ബോധിപ്പിച്ചതു്. ഈ സംഭാഷണം കഴിഞ്ഞു യീഹൂദായക്കാരൻ കപ്പൽക്കാരനോടു കൂലി അന്വേഷിച്ചു. രണ്ടാൾക്കുംകൂടെ നൂറു ദീനാറെ കൂലിയാണെന്നറിഞ്ഞു. എന്നാൽ ഏതാനും ആളുകൾകൂടെ കപ്പലിൽ കയറാനുണ്ടെന്നും, അവർ മൂന്നുദിവസം കഴിഞ്ഞു മാത്രമേ വന്നുചേരുകയുള്ളുവെന്നും അതിനാൽ അതുവരെ താമസിക്കണമെന്നും കപ്പിത്താനിൽനിന്നും അവർക്കു ലഭിച്ച അറിവു യോഹന്നാനു് അല്പം സൗകര്യത്തെ ഉണ്ടാക്കിത്തീർത്തു. "അങ്ങു് ഇവിടെ താമസിച്ചാലും! ഞാൻ പിതൃസമീപത്തിൽ എത്തി ആവശ്യമുള്ള ദ്രവ്യം കൊണ്ടുവരാ"മെന്നു പറഞ്ഞു സ്വമന്ദിരത്തിലേക്കു യാത്രയായി.

യോഹന്നാൻ മാതാവിന്റെ അടുത്തുചെന്നു "ഞാൻ പഠിച്ചുകൊണ്ടിരുന്നപ്പോൾ വിദ്യാലയത്തിലെ എന്റെ സഹപാഠികൾ പല പ്രാവശ്യം അവരുടെ വസതികളിലേക്കു ക്ഷണിച്ചു യഥാശക്തി എന്നെ സല്ക്കരിച്ചു ബഹുമാനിച്ചിരിക്കുന്നു. അവർ ചെയ്ത സല്ക്കാരത്തിനു പകരം വീട്ടുവാൻ എനിക്കു് അർഹതയും ആഗ്രഹവും ഉണ്ടു്. അതിനാൽ അവരെ സാദരം സല്ക്കരിക്കുന്നതിനുവേണ്ടി നൂറു ദീനാറെ പിതാവിനോടു വാങ്ങിത്തരുമാറാകണം" എന്നറിയിച്ചു. ഈ വൃത്താന്തം കേട്ട മാത്രയിൽ അത്യധികസന്തോഷത്തോടുകൂടെ മാതാവു തന്റെ ഭർത്താവിനോടറിയിക്കയും, അദ്ദേഹം പുത്രൻ ആവശ്യപ്പെട്ട തുക ഉടൻതന്നെ നല്കുകയും ചെയ്തു. ആ പ്രഭുകുമാരൻ, ദ്രവ്യം നഷ്ടപ്പെടുത്തുന്നുണ്ടോ എന്നന്വേഷിക്കുന്നതിനു് ഒരു കാര്യസ്ഥനെ അവനോടുകൂടെ അയച്ചിരുന്നു.

യൂഹാനോൻ പോകുമ്പോൾ, തന്റെ കാര്യത്തെക്കുറിച്ച് ആരോഗ്യത്തിനു പിതാവിനാൽ അയക്കപ്പെട്ട മനുഷ്യനെ എങ്ങിനെ സ്വീകരിക്കണ്ടു എന്നു ചിന്തിച്ചു "വിദ്യാലയത്തിൽ എന്റെ സഹപാഠികൾ ഒരുമിച്ചുകൂടീട്ടുണ്ടോ ഇല്ലയോ എന്ന് അന്വേഷിച്ചു വരിക" എന്നുപറഞ്ഞ് അവനെ തന്റെ അടുക്കൽ നിന്നു വേർപെടുത്തി. അവൻ പിരിഞ്ഞുപോയ ഉടനെ യൂഹാനോൻ തന്റെ ഗുരുവിന്റെ സമീപം അണഞ്ഞു. കപ്പൽക്കൂലി അദ്ദേഹത്തെ ഏൽപ്പിച്ചു. തങ്ങളെക്കുറിച്ചുള്ള വിവരം യാതൊരുത്തരെയും അറിയിക്കരുതെന്നുള്ള ഖരാറോടുകൂടി കപ്പൽക്കൂലിയും കൊടുത്ത് ഗുരുശിഷ്യന്മാർ കപ്പലിൽ പ്രവേശിച്ചു; കപ്പൽ മറസ്സ് ഓടിക്കൊണ്ടുമിരുന്നു.

യൂഹാനോൻ സ്വവസതി വിട്ടിട്ടു ദിവസങ്ങൾ മൂന്നു കഴിഞ്ഞു. മാതാപിതാക്കൾ അവനെ പല സ്ഥലങ്ങളിലും തിരഞ്ഞു. എങ്ങും കാണായ്കയാലും അവന്റെ വിവരങ്ങൾ യാതൊന്നും അറിയായ്കയാലും യീഹീദായക്കാരനോടു ഒരുമിച്ച് അവൻ പോയിരിക്കുമെന്ന് ആ പ്രഭു തീർച്ചപ്പെടുത്തി. സന്യാസി അവന്റെ ഹൃദയത്തെ ബലമായി ആകർഷിച്ചിരിക്കണം. അവനെ കണ്ടുകിട്ടുന്നതിനു വിശുദ്ധന്മാരുടെ ആശ്രമങ്ങളിലേക്കു പോകുകതന്നെ. ആ പ്രഭുവിന്റെ ഈവിധമുള്ള ആലോചനയെ ദൈവം നിശ്ശേഷം മറിച്ചുകളഞ്ഞു. അക്കാലത്തു തുടർച്ചയായി ഉണ്ടായിക്കൊണ്ടിരുന്ന കൊടുങ്കാറ്റും കടൽക്ഷോഭവും അദ്ദേഹത്തിന്റെ ഉദ്യമത്തിനു പ്രതിബന്ധമായിത്തീർന്നു. പുത്രന്റെ വേർപാടിലുണ്ടായ വ്യസനത്താൽ നീറുന്ന ഹൃദയത്തോടുകൂടിയവനായി അദ്ദേഹം [illegible] പ്രാപിച്ചു, വളരെനാൾ പുത്രനെക്കുറിച്ചു വിചാരിച്ചുകൊണ്ടിരുന്നു.

സന്യാസിയായ ഗുരുശിഷ്യന്മാരാകട്ടെ, കപ്പലിൽനിന്നിറങ്ങിയതിനുശേഷം, ദയറായിൽ എത്തി. യീഹീദായക്കാരനോടൊരുമിച്ചു കാണപ്പെട്ട സുന്ദരനായ യുവാവിനെപ്പറ്റി [illegible] ആശ്രമാധിപൻ ചോദിച്ചു. യൂഹാനോൻ [illegible] വിവരങ്ങളും, അവന്റെ ആശ്രമപ്രവേശനത്തിനുള്ള ആഗ്രഹവും, യീഹീദായക്കാരൻ ദയറാധിപനെ വിശദമായി ധരിപ്പിച്ചു. അതു കേട്ട ദയറാധിപൻ യൂഹാനോനോ

ടായിട്ട് ഇങ്ങിനെ പറഞ്ഞു:- "മേൽക്കെയുടെ പുത്രാ! എന്റെ മകനെ! യൂഹാനോനെ! നീ പ്രഭുകുമാരൻതന്നെ. നീ നല്ല ആനന്ദത്തിലും, ആഡംബരങ്ങളിലും, രുചികരഭക്ഷണപാനീയാദികളിലും സുഖമായി വളന്നിരിക്കുന്നു. എന്നാൽ, നാല്പതു ദിവസം നീ ഇവിടെ താമസിച്ച് നിന്റെ സഹോദരങ്ങളായ ഭൃത്യക്കാരുടെ നടപടികളെ ഗ്രഹിക്കുക. ഈ പ്രയാസവും, പ്രയത്നവും, ജാഗരണവും, ഉപവാസവും, പ്രാർത്ഥനയും എല്ലാം സഹിച്ചു വഹിപ്പാൻ നിനക്ക് അസാദ്ധ്യമായി വന്നേക്കാം."

"ഈ പുണ്യസ്ഥലം ദർശിക്കുന്നതിനു ഭാഗ്യം നൽകിയ ദൈവം സകല പ്രയാസങ്ങളേയും സഹിക്കുന്നതിനു വേണ്ട ശക്തി എനിക്കു തന്ന് എന്നെ ശക്തനാക്കും. ഈ ആത്മീയ മൈതാനത്തിൽ ഇടവിടാതെ സേവചെയ്‌വാൻ അരിഷ്ടനായ എന്നെ ദൈവം ശക്തിപ്പെടുത്തട്ടെ. എന്റെ നാഥാ! നിങ്ങൾ ധരിച്ചിരിക്കുന്ന ഇഹീദായിക്കുള്ള ഈ വേഷം എനിക്കും ധരിപ്പിക്കണമെ" എന്നു യൂഹാനോൻ അപേക്ഷാരൂപേണ മറുപടി പറഞ്ഞു.

ഈ മറുപടി ശ്രവിച്ച ആശ്രമാധിപൻ ആ ദയറായിലുള്ള സഹോദരങ്ങളെ ഒരുമിച്ചുകൂട്ടി. അവർ നാല്പതുപേർ ഉണ്ടായിരുന്നു. എല്ലാവരും ബ്രഹ്മചാരികളായ ശുദ്ധിമാന്മാർ തന്നെ. അവർ ദൈവത്തിനു മഹത്വം പാടുകയും യൂഹാനോനുവേണ്ടി സങ്കടത്തോടെ പ്രാർത്ഥിക്കുകയും ചെയ്തു. അനന്തരം യൂഹാനോനെ ദയറായുടെ വേഷം ധരിപ്പിക്കുകയും, അവൻ വസിക്കുന്നതിന് ഒരു പ്രത്യേക മുറി നൽകുകയുമാണ് ഉണ്ടായത്. യൂഹാനോൻ ആ മുറിയിൽ ആറു സംവത്സരത്തോളം ഏകാന്തവാസിയായി തുടരെയുള്ള നോമ്പ്, ഇടവിടാതുള്ള പ്രാർത്ഥന, ആദ്ധ്യാത്മീയധ്യാനം, സാഷ്ടാംഗവന്ദനവ്, കഠിനയത്നങ്ങൾ എന്നിവകൾക്കു സ്വശരീരത്തെയും, മനസ്സിനേയും അധീനമാക്കി. സ്വത്വത്തെ ത്യജിച്ചു തന്റെ ആത്മശരീരങ്ങളുടെ മുക്തിക്കുവേണ്ടി ക്ലേശവും, വിലാപവും അഭയയാചനയും കഴിച്ചുകൊണ്ടിരുന്നു. യൂഹാനോന്റെ തുടർച്ചയായുള്ള വ്രതാനുഷ്ഠാനങ്ങളാൽ സുന്ദരതേജസ്സോടു മല്ലിടുന്ന അവന്റെ ദേഹകാന്തി മങ്ങി അസ്ഥിപഞ്ജരമായി രൂപാന്തരപ്പെട്ട്, [illegible] നിറംപൂണ്ട മുഖം പോലും ചാമ്പൽ വർണ്ണത്തെ പ്രാപിച്ചു. ശരീരത്തിലെ

സന്യാസികളും, താപസന്മാരും എണ്ണുന്നതിനുപോലും കഴിയാത്തവിധം തെളിഞ്ഞു കാണപ്പെട്ടു. ഈ ആറുകൊല്ലങ്ങൾക്കുള്ളിൽ ആശ്രമാധിപനും, ഭക്ഷണം കൊടുക്കുന്നവനുമല്ലാതെ മറ്റൊരുവർക്കും അദ്ദേഹത്തിന്റെ മുഖംപോലും ദർശിക്കുന്നതിനു സാധിച്ചില്ല. ചിലപ്പോൾ ആശ്രമാധിപൻ അദ്ദേഹത്തെക്കണ്ടു ചില ഉപദേശങ്ങൾ നൽകുകയുണ്ടായിട്ടുണ്ട്. ക്ഷീണനായിരുന്ന സ്ഹാറോനെ ഒരു ദിവസം ദയറാധിപൻ കണ്ടു കനിവോടുകൂടി ഇപ്രകാരം പറഞ്ഞു:- "എന്റെ മകനെ! സ്ഹാറോനെ! നിന്നെക്കുറിച്ചു നിനക്കു ദയവില്ലയോ? നീ വളരെ ക്ഷീണിച്ചിരിക്കുന്നതായി ഇതാ ഞാൻ കാണുന്നു. നിനക്കു ഹിതകരമെങ്കിൽ ഭക്ഷണത്തിന്റെ അളവ് അൽപം കൂട്ടാം". ഇതിനുത്തരമായി സ്ഹാറോൻ പറഞ്ഞു:- "പിതാവേ! ഞാൻ ഈ അവസ്ഥയെ പ്രാപിച്ചതു ഭക്ഷണക്കുറവുകൊണ്ടല്ല; എന്റെ പാപബാഹുല്യം ഹേതുവായിട്ടത്രെ" എന്നാണ്. ആ, ഈ ആശ്രമവാസം തുടങ്ങിയ നാൾ മുതൽ അദ്ദേഹത്തിനു നൽകപ്പെട്ടിരുന്ന ഭക്ഷണം ദരിദ്രന്മാർക്കു ദാനം ചെയ്തു എന്നും, വയലിലെ ഒരുതരം ഇലയും, ചെറുധാന്യങ്ങളും, പച്ചസസ്യങ്ങളും മാത്രമാണ് ഭക്ഷിച്ചുവന്നതെന്നുമുള്ള വിവരം ദൈവം വെളിപ്പെടുത്തുന്നതിനു മുൻപ് ആശ്രമാധിപൻ അറിഞ്ഞിരുന്നില്ല

ഇതിന്റെശേഷം ഏതാനും ദിവസങ്ങൾ കഴിഞ്ഞ് ഒരു ദിവസം രാത്രിയിൽ പ്രാർത്ഥിച്ചുകൊണ്ടിരിക്കുമ്പോൾ "സ്ഹാറോനെ! നീ നിന്റെ മാതാപിതാക്കന്മാരുടെ അടുക്കൽ എത്തി നിന്റെ മരണത്തിനു മുൻപ് അവരുടെ അപേക്ഷയെ നിവർത്തിക്കുക" എന്ന് ഒരശരീരിശബ്ദം ശ്രവിച്ചു. അതു ദൈവത്തിൽനിന്ന് എന്ന് അദ്ദേഹം ഗ്രഹിച്ചില്ല. അന്നു, പുലർകാലെ ആ ദയറാക്കാരൻ എഴുന്നേറ്റു ക്ലേശത്തോടും തോരാത്ത കണ്ണീരോടുംകൂടി "സർവാധിപതിയും, ബലവാനും, സകലത്തെയും ഭരിക്കുന്നവനും എല്ലാറ്റിനെയും ദർശിക്കുന്നവനുമായ ദൈവംതമ്പുരാനെ! നിന്റെ മഹാമഹത്വത്തോടു ഞാൻ ഉണർത്തുന്നതെന്തെന്നാൽ സാത്താനെ എന്നിൽ നിന്നു ദൂരീകരിക്കേണമെ! അവൻ ആദ്യപിതാവായ ആദാമിനെ വഴിപിഴപ്പിച്ചു, ഭാഗ്യവും, ആനന്ദവും, പ്രഭയും, പ്രതാപവും

നിറഞ്ഞ സന്തോഷസ്ഥലമായ പറുദീസായിൽനിന്നും തള്ളിച്ചവിട്ടതുപോലെ എന്നേയും വഞ്ചിപ്പാൻ അനുവദിക്കരുതെ!" എന്നു പ്രാൎത്ഥിച്ചു. അടുത്ത ദിവസം അൎദ്ധരാത്രിയിൽ ഉറങ്ങുമ്പോൾ "യൂഹാനോനെ! നിൻറെ മരണത്തിനു മുൻപ് കഴിയുന്നവേഗത്തിൽ നിൻറെ മാതാപിതാക്കളെ ചെന്നു കാണുക" എന്നു വീണ്ടും തലേദിവസത്തെ ശബ്ദം തന്നെ അവൻറെ ചെവികളിൽ മുഴങ്ങി. ആ ശബ്ദത്തിൻറെ ഉത്ഭവം ദൈവത്തിൽനിന്നാണെന്ന് അവനു ബോദ്ധ്യം വന്നശേഷം മുറിയിൽനിന്നും ദയറാധിപൻറെ സന്നിധിയിൽ എത്തി "തനിക്കുവേണ്ടി ദൈവത്തോടു പ്രാൎത്ഥിക്കണമെ"ന്നു അദ്ദേഹത്തോടപേക്ഷിക്കുകയും, "ഞാൻ എൻറെ മാതാപിതാക്കളുടെ അടുക്കൽ പോകുന്നതിന് ആഗ്രഹിക്കുന്നു" എന്ന് അറിയിക്കുകയുമുണ്ടായി. രാത്രിയിൽ രണ്ടു പ്രാവശ്യമുണ്ടായ അശരീരവാക്കുകളേയും ഗ്രഹിപ്പിച്ചു. അതിന് അധിപൻ, അൽപ്പം താമസിക്കുക" എന്നു പറഞ്ഞിട്ട് അവിടത്തെ പതിവുപോലെ യൂഹാനോനുവേണ്ടി പ്രാർത്ഥിക്കുന്നതിന്, ആശ്രമവാസികളെ ഒരുമിച്ചു വരുത്തി, എത്രയും മഹത്വത്തോടെ ദയറായിൽ പ്രവേശിച്ചു, ബലഹീനതയിലും, ദയനീയസ്ഥിതിയിലും ദയറായിൽ നിന്നു പുറപ്പെടുന്ന മൽക്കെയുടെ പുത്രനുവേണ്ടി പ്രാർത്ഥിച്ചു. പ്രാർത്ഥനാനന്തരം എല്ലാവരും സങ്കടത്തോടെ നിലത്തു മുട്ടുകുത്തി "മ്ശിഹായുടെ സ്നേഹത്തെപ്രതി ഞങ്ങൾക്കുവേണ്ടി പ്രാർത്ഥിക്കണമെ"ന്നു യൂഹാനോനോട് അപേക്ഷിച്ചു. ഭാഗ്യവാനായ യൂഹാനോനും സഹോദരങ്ങൾ ചെയ്തതുപോലെ മുട്ടുകുത്തിക്കൊണ്ടു "മ്ശിഹായുടെ സ്നേഹിതന്മാരെ! നിങ്ങളും സ്നേഹത്തോടെ എനിക്കുവേണ്ടി പ്രാർത്ഥിക്കണമെ' എന്നും നിങ്ങളുടെ നമസ്കാരങ്ങളിൽ എൻറെ ബലഹീനതയെ മറക്കരുതെ' എന്നും അവരോട് അപേക്ഷിക്കുകയാണ് ചെയ്തത്. അനന്തരം എല്ലാ സന്യാസികളും ബാഷ്പകണങ്ങൾ ചൊരിഞ്ഞുകൊണ്ടു യൂഹാനോനെ യാത്രയാക്കി. യൂഹാനോനാകട്ടെ കണ്ണുനീർതുള്ളികളെ അടക്കാൻ നിവൃത്തിയില്ലാത്തവനായി, "എനിക്കു സമാധാനം തരുവിൻ, എൻറെ സഹോദരന്മാരെ! വാത്സല്യവാന്മാരെ! സ്വർഗ്ഗരാജ്യമക്കളെ! നിങ്ങൾ സമാധാനത്തോടെ വസിപ്പിൻ," എന്നു

പലപ്രകാരങ്ങളാൽ അറിയിച്ചു. ഈ വാക്കുകളാൽ ആ, ആ [illegible]രായ സോദരങ്ങൾ അവനോട് "ഞങ്ങളുടെ സഹോദരനായ യൂഹാനോനേ! മ്ശിഹാതമ്പുരാന്റെ രണശൂരാ! കർത്താവു നിന്റെ വഴിയെ സമാധാനമാക്കിത്തീർക്കട്ടെ. നീയും സമാധാനത്തോടെ പോക" എന്നറിയിച്ചു പിരിഞ്ഞു.

ദയറായിൽനിന്നും അല്പം അകന്നപ്പോൾ യൂഹാനോൻ നിലത്തു മുട്ടുകുത്തി, കരഞ്ഞുകൊണ്ട്, "ബലവാനായ ദൈവം തമ്പുരാനേ! തിരുമനസ്സുപോലെ എന്നെ ഈ വഴിയിൽ നടത്തുകയും, സമാധാനത്തോടെ എന്നെ ഈ ദയറായിലേക്കുതന്നെ തിരിച്ചുവരുത്തുകയും ചെയ്യണമേ!" എന്നു പ്രാർത്ഥിച്ചിട്ടു യാത്ര തുടർന്നു. കുറേദൂരം ചെന്നപ്പോൾ കീറിയവസ്ത്രം ധരിച്ച ഒരു സാധു മനുഷ്യൻ ആ ദിവ്യനെ അനുഗമിച്ചു. യൂഹാനോൻ അവനെക്കണ്ടു വളരെ സഹതപിച്ചു. ആ സാധു അടുത്തു വന്നു, "നിനക്കു തോന്നുന്നതുപോലെ ഞാൻ ഒരു അഗതിതന്നെയാകുന്നു", എന്നു യൂഹാനോനോടു പറഞ്ഞു. ആ സാധു എവിടെ പോകുന്നു, എന്നുള്ള ചോദ്യത്തിന് അവൻ റോമായിലേക്കാണെന്നു പറകയാൽ ഒരു സഹയാത്രക്കാരനെ കിട്ടിയല്ലോ എന്നു കരുതി യൂഹാനോൻ ആഹ്ളാദിച്ചു. വി. യൂഹാനോൻ തന്റെ കൂട്ടുകാരനോടു "ഞാൻ ഏററവും ബലഹീനനാകയാൽ എന്റെ വസ്ത്രം തന്നെ വഹിപ്പാൻ ഞാൻ അശക്തനായി ഭവിക്കുന്നു. അതിനാൽ എന്റെ ഈ വസ്ത്രം നീ സ്വീകരിച്ചു നിന്റെ വസ്ത്രത്തെ എനിക്കു തരിക" എന്നുപറഞ്ഞു. ആ ദരിദ്രൻ അദ്ദേഹത്തോട്, "എന്റെ യജമാനനേ! അങ്ങ് എന്നോടു ദയ കാണിക്കുന്നപക്ഷം വരുവാനിരിക്കുന്ന ലോകത്തിൽ മ്ശിഹാതമ്പുരാൻ എന്നെപ്രതി അങ്ങേയ്ക്കു പ്രതിഫലം തരും" എന്നറിയിച്ചു. യൂഹാനോനും ദരിദ്രനും അന്യോന്യം തങ്ങളുടെ വസ്ത്രങ്ങളെ വച്ചുമാറി യൂഹാനോൻ ഉയർപ്പിന്റെ പ്രത്യാശയോടെ സഹയാത്രക്കാരനുമായി യാത്ര തുടരുകതന്നെ ചെയ്തു. ഏതാനും ദിവസങ്ങളുടെശേഷം ഒരു സായാഹ്നം ഇരുവരും പ്രസിദ്ധ റോമാപുരിയിൽ സന്തോഷത്തോടെ ചെന്നുചേർന്നു. പിതൃഭവനം കണ്ടുപിടിക്കുന്നതിനു യൂഹാനോനു വഴി നിശ്ചയമില്ലാതിരുന്നതിനാൽ തെരുവീഥിയിൽക്കൂടെ [illegible]നടക്കേണ്ടതായി വന്നുകൂടി. ഒടുവിൽ ദൈവതിരുമു

മ്പാകെ മുട്ടുകുത്തികൊണ്ടു "ബലവാനായ ദൈവംതമ്പുരാനെ! എന്റെ പിതൃഭവനം എനിക്കു കാണിച്ചുതരണമെ!" എന്നു പ്രാൎത്ഥിച്ചു. അല്പസമയം കഴിഞ്ഞപ്പോൾ സ്വഭവനത്തിന്റെ മുൻഭാഗത്തു് ആ ദിവ്യൻ ചെന്നുചേൎന്നു.

തന്നെ ആദ്യത്തെ സ്ഥിതിയിൽ ആദരിക്കാതിരിക്കുന്നതിനും തന്റെ ദിവ്യധ്യാനങ്ങളും വ്രതാനുഷ്ഠാനങ്ങളും നഷ്ടമാകാതിരിപ്പാനുംവേണ്ടി സ്വമാതാപിതാക്കളെപ്പോലും തന്നെക്കുറിച്ചറിയിക്കരുതെന്നു് അദ്ദേഹം സ്വഹൃദയത്തിൽ കരുതിയിരുന്നു. പിതാവിനാൽ ദത്തമായ ഏവൻഗേലിയോൻ, എല്ലായ്പോഴും തന്റെ പക്കൽനിന്നും കൈവിടാതെ സൂക്ഷിച്ചു. നിരന്തരം പാരായണം ചെയ്യുന്ന ആ പുസ്തകം ഒരു ശീലകൊണ്ടു പൊതിഞ്ഞിരുന്നു. ഏവൻഗേലിയോൻ കണ്ടിട്ടു മാതാപിതാക്കൾ അറിയാതിരിപ്പാനാണു ദൈവനിയോഗപ്രകാരം ഈവിധം മറയ്ക്കാനിടയായതു്. പിതാവിന്റെ വീട്ടുപടിപ്പുര കാവൽചെയ്തുകൊണ്ടിരുന്ന ഒരു ഭൃത്യൻ പ്രഭാതത്തിൽ നോക്കിയപ്പോൾ ജീൎണ്ണവസ്ത്രധാരിയായ ഒരു അഗതിയെ കാണുകയും അവനോടു് അത്യുഗ്രം പ്രദൎശിപ്പിക്കുകയും ചെയ്തു. "എന്റെ യജമാനന്മാർ ഇവിടെ വരുവാനുള്ള സമയം ആയിരിക്കുന്നു. നിന്റെ വസ്ത്രത്തിന്റെ ദുൎഗ്ഗന്ധം അവർ അനുഭവിക്കാതിരിക്കുന്നതിനു് ഇവിടെനിന്നും ഉടൻ മാറിക്കൊള്ളണം. നീ എവിടുത്തുകാരനാണു്? എവിടെനിന്നു നീ ഇവിടെ വന്നുചേൎന്നു? നിന്റെ വികൃതാകൃതി കണ്ടു് എന്റെ യജമാനന്മാൎക്കു് അസഹ്യം തോന്നാതിരിപ്പാൻ വേഗം ഇവിടെനിന്നും പോകയാണു നിനക്കു നന്നു്" എന്നു ഗൃഹാഗതനോടു നിഷ്കൎഷിച്ചു പറഞ്ഞുകൊണ്ടു് ആ ഭൃത്യൻ കോപിച്ചു. ഗൃഹാഗതൻ വിനയത്തോടെ അവനോടു പറഞ്ഞതു്:-ഞാൻ പരദേശിയും ദരിദ്രനുമാണെന്നു നിനക്കറിയാമല്ലോ. എനിക്കു കിടപ്പാടമില്ല. മറഞ്ഞിരിപ്പാൻ സ്ഥലവുമില്ല. ഞാൻ ഈ വാതുക്കൽ കിടക്കുന്നതിനു് അനുവദിപ്പാൻ അദ്ദേഹത്തോടറിയിക്കണമെന്നു ഞാൻ നിന്നോടാവശ്യപ്പെടുന്നു. ഞാൻ നിനക്കു യാതൊരു ദോഷവും വരുത്തുന്നതല്ല; എന്നത്രെ ഭിക്ഷുവേഷധാരി താണുവീണു കേണപേക്ഷിച്ചതു്. അവന്റെ സങ്കടസ്ഥിതി കണ്ടിട്ടു് അപേക്ഷപ്രകാരം ചെയ്യാമെന്നു ഭൃത്യൻ സമ്മതിച്ചുപറഞ്ഞു. അല്പ

കാലം കഴിഞ്ഞപ്പോൾ സ്വമാതാപിതാക്കളും, സോദരീസോദരന്മാരും രഥങ്ങളിൽ കയറി ആഡംബരത്തോടെ പുറത്തേക്കും, അകത്തേക്കും ഗതാഗതം ചെയ്യുന്നതും അവർക്കു മുൻപായി അകമ്പടി സേവിച്ച ദാസന്മാർ ഓടുന്നതും യൂഹാനോൻ കണ്ടു. ഇപ്രകാരം ഒരു സംവത്സരത്തോളം അവിടെ വസിച്ചതിനിടയിൽ പലപ്പോഴും ദാസന്മാരുടെ ചവിട്ടുകൾപോലും ഏൽക്കുന്നതിനിടയായിട്ടുണ്ടു്.

ഒരുദിവസം യൂഹാനോന്റെ പിതാവായ പ്രഭു, സ്വമന്ദിരത്തിൽ ഇരുന്നുകൊണ്ടു സ്വധർമ്മിണിയായ തേവോദോറായോടു് ഇപ്രകാരം പറഞ്ഞു. "നമ്മുടെ പടിപ്പുരയ്ക്കൽ കിടക്കുന്ന ആ ദരിദ്രന്റെ സഹനശക്തിയിൽ ഞാൻ വിസ്മയിക്കുന്നു. വേനൽക്കാലത്തെ അത്യുഷ്ണവും വർഷകാലത്തെ അതിശൈത്യവും മലിനവസ്ത്രം ധരിച്ചിരിക്കുന്ന അവൻ എങ്ങിനെയാണ സഹിക്കുന്നതു്? അവിടെനിന്നു പോകുവാൻ അവനു മനസ്സും തോന്നുന്നില്ല. എല്ലായ്പോഴും അവിടെത്തന്നെ കിടക്കുന്നുവല്ലോ. നമ്മുടെ ദൃഷ്ടിയിൽനിന്നും മറഞ്ഞുപോകാതിരിപ്പാൻ വേണ്ടി ദൈവം അവനെ അയച്ചതായിരിക്കുമോ? ഏതായാലും ഇന്നുമുതൽ നമ്മുടെ ആഹാരത്തിൽ ഒരംശം അവനു കൊടുത്തയക്കണം; അവന്റെ പ്രാർത്ഥനയാൽ നമുക്കുള്ള സകലവും അനുഗ്രഹിക്കപ്പെട്ടേക്കാം. നമ്മുടെ പുത്രൻ വിദേശത്തു വസിക്കുന്നുവല്ലോ; അവന്റെ പ്രാണൻ പൊരിയുന്നുവോ? ആശ്വാസം അനുഭവിക്കുന്നുവോ? അതോ അലഞ്ഞുഴലുന്നുവോ? ദൈവം മാത്രമറിയുന്നു. നമ്മുടെ മരണത്തിനു മുൻപായി അവനെ ഒന്നു കാണുവാൻ കഴിയുമോ? ഇപ്രകാരം സംസാരിച്ചുകൊണ്ടിരിക്കവേ, ധീരനായ ആ പ്രഭുവിന്റെ നേത്രദ്വയങ്ങളിൽനിന്നും അശ്രുധാര ഉണ്ടായിക്കൊണ്ടിരുന്നു.

എന്റെ വാത്സല്യസഹോദരങ്ങളെ ഇതെന്തൊരതിശയം! ഈ മനുഷ്യന്റെ സഹനശക്തിയേയും ധൈര്യത്തെയും സൂക്ഷിച്ചുകാണുക!!

അനിത്യമായ ഈ ലോകത്തിലെ അത്യാഡംബരത്തോടും, ആമോദത്തോടും ചതുർവിധ വിഭവങ്ങളോടും ബന്ധിക്കപ്പെട്ടു ആനന്ദം അനുഭവിക്കുന്ന സ്വമാതാപിതാക്കളേയും സോദരീസോദരന്മാരേയും കണ്ടിട്ടു വി. യൂഹാനോന്റെ മനസ്സിടിയു

കയോ ലൗകികസ്നേഹത്തിലേക്കു ദൈവികസ്നേഹം ചായു കയോ ചെയ്യുന്നില്ല. പിന്നെയോ, ലോകമോഹങ്ങളെ ചവുട്ടി മെതിക്കുകയത്രെ അദ്ദേഹം ചെയ്തതു്. സ്വർഗ്ഗരാജ്യ സമ്പാദനത്തിനാവശ്യമായ ശീതോഷ്ണവും, പ്രാർത്ഥനോപവാസങ്ങളും, വൈദാഹങ്ങളും സർവ്വ കഠിന ഞെരുക്കങ്ങളും സഹിച്ചു പരിശുദ്ധനായിത്തീരുവാൻ അദ്ദേഹം കാംക്ഷിച്ചു. ജാഗരണം ധ്യാനം, പ്രാർത്ഥന മുതലായി ദയറായികളിൽ വച്ചു താൻ നിർവ്വഹിച്ചു നിഷ്ഠകളേക്കാൾ, ഉഗ്രമായ പോരാട്ടം നടത്തിയതല്ലാതെ മാതാപിതാക്കളോടൊരുമിച്ചു ലൌകികസുഖം അനുഭവിപ്പാൻ അദ്ദേഹത്തിനു മനസ്സായില്ല. എന്നാൽ പടിപ്പുരവാതിലൂടെ ഗതാഗതം ചെയ്യുന്ന സർവ്വരാലും നിന്ദിച്ചു ഉപേക്ഷിക്കപ്പെടുവാൻ തക്കവണ്ണം വാതലിനു പുറത്തിരിക്കുവാൻ ആ ദിവ്യൻ വാഞ്ചിച്ചുവത്രെ.

ഗൃഹദ്വാരവാസം ആരംഭിച്ചിട്ടു് ഒരു സംവത്സരം കഴിഞ്ഞു. ഒരിക്കൽ സ്വന്തം മാതാവു് രഥത്തിൽ കയറി പുറപ്പെട്ടതിനെ അദ്ദേഹം ഒന്നു സൂക്ഷിച്ചുനോക്കി. ആ പ്രഭ്വിയുടെ സേവകന്മാർ അകമ്പടിസേവിച്ചു വേഗത്തിൽ പ്രയാണം ചെയ്യുന്നു. ദാസീജനങ്ങൾ സാമോദമേഷം തങ്ങളുടെ സ്വാമിനിയെ ആദരിക്കുന്നു. സാധുത്വമായ ഭിക്ഷുവേഷധാരിയെ, അവിചാരിതമായി മന്ദിരദ്വാരത്തിൽ കാണപ്പെടുന്നു. അവന്റെ ഹീനവികൃതവേഷത്തിൽ നിന്നും മററും പുറപ്പെടുന്ന ദുർവായു ആ മാതാവിനെ അസഹ്യപ്പെടുത്തുന്നു. അവിടെനിന്നും അവനെ ദൂരീകരിയുവാൻ ആ മഹതി, ഭൃത്യനോടു നിഷ്കർഷമായി ആജ്ഞാപിക്കുന്നു. ആജ്ഞകേട്ടമാത്രയിൽ അവൻ നിഷ്കരുണം അവനെ വലിച്ചിഴച്ചു് ദൂരെ ത്യജിയുന്നു. സ്വമാതാവിനാൽ ചെയ്യിക്കപ്പെട്ട കൃത്യത്തിൽ വേദനപ്പെട്ടു, അനിർവചനീയമായതാഴ്മയോടെ ദ്വാരപാലകനോടു കേണപേക്ഷിച്ചുകൊണ്ടു് ആ ദിവ്യൻ അറിയിച്ചതിപ്രകാരമായിരുന്നു: നീ മുമ്പു് എന്നോടു ചെയ്തതുപോലെ, ഇപ്പോഴും കരുണചെയ്യണമെ. നിന്റെ യജമാനന്മാർ ഇവിടെ കൂടെക്കൂടെ ഗതാഗതം ചെയ്യുമ്പോൾ എന്റെ വൃത്തിഹീനതയിൽനിന്നുൽഗമിക്കുന്ന ദുർഗ്ഗന്ധം അവർക്കു് അസഹ്യമാകാതിരിക്കുന്നതിനും, എനിക്കു താമസിക്കുന്നതിനും, ആയി ഒരു കുടിൽ

ഉണ്ടാക്കി തരണമെ. എനിക്കുവേണ്ടി നീ ചെയ്യുന്ന സഹായങ്ങൾക്കെല്ലാം ദൈവം നിനക്കു പ്രതിഫലംതരുവാൻ ഞാൻ ദൈവത്തിൽ ശരണപ്പെടുന്നു." ഈ വാക്കുകളാൽ കാവൽഭടന്മാർ സഹതാപമുള്ളവനായിത്തീർന്നു. ആ ദരിദ്രന്റെ താഴ്മയും, സഹനവും അവർ നന്ദിയായി സ്വീകരിച്ചു. സ്വസഖാക്കളുടെ സഹായത്തോടുകൂടി ക്ഷണത്തിൽ, ആ മന്ദിരദ്വാരത്തിന്റെ സമീപം ഒരു കുടിൽ ചമച്ചു. അതിൽ യൂഹാനോൻ മൂന്നു സംവത്സരം പാർത്തു. അവിടത്തെ വാസത്തിൽ, ആ വിശുദ്ധന്റെ ഭൗമികശരീരം നിശ്ശേഷം ക്ഷയിക്കുകയും, കബറിൽ അടക്കപ്പെട്ട മൃതശരീരത്തിൽ സ്ഥിതിചെയ്യുന്ന മുഖത്തിനു തുല്യമായ മുഖരൂപത്തെ കൈക്കൊള്ളുകയും ചെയ്തു. വരെ ലഘുവായ സസ്യസാധനങ്ങളല്ലാതെ മറ്റു യാതൊന്നും അദ്ദേഹം ആഹാരമായി സ്വീകരിച്ചിരുന്നില്ല. സ്വപിതാവായ പ്രഭുവിന്റെ ആജ്ഞയാൽ ദാനംചെയ്യപ്പെട്ട ആഹാരശേഷിപ്പും അദ്ദേഹം സാധുക്കൾക്കു ദാനംചെയ്തിരുന്നുവത്രെ.

ഇപ്രകാരം ഏറ്റവും ക്ഷീണാവസ്ഥയിൽ വസിക്കുന്ന കാലത്തു് ഒരു രാത്രിയിൽ അദ്ദേഹം അതിസങ്കടത്തോടെ പ്രാർത്ഥിച്ചുകൊണ്ടിരിക്കുമ്പോൾ, ഈശോമ്ശിഹാ പ്രത്യക്ഷപ്പെട്ടു തന്റെ വിശ്വസ്തദാസനോടു് "ഭൗമികരാജ്യത്തിനു പകരം നീ സ്വർഗ്ഗീയരാജ്യം തിരഞ്ഞെടുത്തതിനാൽ യൂഹാനോനെ! നിനക്കു ഭാഗ്യം. നിന്റെ മാതാപിതാക്കളുടെ ഐഹികസ്വത്തുസമൃദ്ധിയാലുള്ള ശോഭയ്ക്കു പകരം ഒരിക്കലും മങ്ങാത്ത നിത്യപ്രകാശം നീ അംഗീകരിച്ചതിനാൽ നിനക്കു ഭാഗ്യം. ഇന്നേക്കു നാലാംദിവസം നിന്റെ ആത്മാവിനെ ഞാൻ സ്വീകരിച്ചു് എന്നെ പ്രസാദിപ്പിച്ചിട്ടുള്ള നീതിമാന്മാരോടും പുണ്യവാന്മാരോടുംകൂടെ നിനക്കു വിശ്രാന്തി നൽകും" എന്നരുളിച്ചെയ്തു തൽക്ഷണം അപ്രത്യക്ഷനായി. ഈ അരുളപ്പാടിന്റെ ശേഷം യൂഹാനോൻ നിലത്തു മുട്ടുകുത്തി പ്രാർത്ഥിച്ചു ദൈവത്തെ മഹത്വപ്പെടുത്തി. പ്രാർത്ഥനയിൽനിന്നും എഴുന്നേറ്റു് ആ വിശുദ്ധൻ തനിക്കു സഹായം ചെയ്ത കാവൽക്കാരനെ വീണ്ടും വിളിച്ചു് അവരോടു് "നിന്റെ യജമാനസ്ത്രീയെ ഒന്നു കാണുന്നതിനു ഞാൻ ആഗ്രഹിക്കുന്നു; ആ പ്രഭുപത്നിയോടു ചില അപേക്ഷകൾ എനിക്കു ചെയ്യേണ്ടതായ ആവശ്യമുണ്ടു്"

എന്നറിയിച്ചു. ആ ഭൃത്യൻ യൂഹാനോന്റെ അപേക്ഷയെ നിറവേററി. എന്നാൽ അവന്റെ സ്വാമിനിക്കു ഭിക്ഷുവേഷധാരിയുടെ ദുർഗ്ഗന്ധം സഹിക്കാൻ നിവൃത്തിയില്ല എന്നു പറഞ്ഞ് അപേക്ഷയെ ഉപേക്ഷിച്ചു. ഈ വിവരം കാവല്ക്കാരൻ യൂഹാനോനെ അറിയിച്ചപ്പോൾ, അവൻ പിന്നെയും ഏറ്റവും താഴ്മയോടെ അപേക്ഷിച്ചതു്:- എന്റെ പരോപകാരത്താൽ, ദൈവം നിന്റെ സ്വാമിനിയെ ശിക്ഷിക്കാതിരിക്കുന്നതിനു് എന്നെ അറച്ചുമാറാതിരിക്കണമെന്നും, നാലുദിവസത്തിനകം എന്റെ ആത്മാവു്, എന്റെ ദേഹത്തിൽനിന്നു വേർപെടുന്നതിനിടയുള്ളതുകൊണ്ടു് അതിനു മുൻപു് എന്നെ ഒന്നു ദർശിക്കണമെന്നുമായിരുന്നു. ഈ വിവരം ഭൃത്യനാൽ അറിയിക്കപ്പെട്ടപ്പോൾ, ആ യജമാനസ്ത്രീക്കു്, പരദേശത്തു പാർക്കുന്ന തന്റെ പുത്രന്റെ സ്മരണയുണ്ടായി. തൽക്ഷണം ആ പ്രഭ്വി യൂഹാനോന്റെ അടുക്കലേക്കു പുറപ്പെട്ടു. വി. യൂഹാനോൻ, കുടിലിനു സമീപിച്ചു്, സ്വമാതാവിനെ കണ്ട മാത്രയിൽ പുറത്തുവന്നു കൈകൾ കൂപ്പി വണങ്ങി അറിയിച്ചതു്:- "ഞാൻ ഇപ്പോൾ അപേക്ഷിക്കുന്നതു് എന്റെ മരണാനന്തരം നിവൃത്തിക്കാമെന്നു വാഗ്ദാനം ചെയ്യണമെന്നായിരുന്നു." അവന്റെ വിനീതഭാവവും, ദയനീയസ്ഥിതിയും കണ്ടു് അവർ ആവശ്യപ്പെടുന്നതുപോലെ നിവൃത്തിക്കാമെന്നു മാതാവു ശപഥം ചെയ്തു. "ഞാൻ പാപിയും, കുററക്കാരനും, സകലർക്കും നിന്ദ്യനും, ഹീനനും ആണെന്നു് അറിയണമേ; കർത്താവിന്റെ സ്നേഹം ഓർത്തു് ഇപ്പോൾ ഞാൻ ധരിച്ചിരിക്കുന്ന, ഈ ജീർണ്ണവസ്ത്രംതന്നെ ഇടുക്കണം; ഇന്നേക്കു നാലാംദിവസം എന്റെ പ്രാണൻ എന്നെ വേർപെടും, എന്റെ താല്ക്കാലവാസത്തിനായിട്ടു നിർമ്മിച്ച ഈ കുടിലിൽതന്നെ എന്നെ സംസ്കരിക്കണം; അവസാനംവരെ ഇതിൽ ഞാൻ വിശ്രമം അനുഭവിക്കട്ടെ" എന്നീ വചനങ്ങളായിരുന്നു യൂഹാനോൻ തന്റെ മാതാവിനെ അറിയിച്ചതു്. സങ്കടകരമായ ഈ വാർത്തയിൽ ആ പ്രഭ്വി ഖേദാപൂണ്ടു കഠിനമായ അസ്വാസ്ഥ്യം വഹിച്ചുകൊണ്ടു തന്റെ മന്ദിരത്തെ ലക്ഷ്യമാക്കി മന്ദഗതിയിൽ നടന്നുതുടങ്ങി. അല്പസമയം കഴിഞ്ഞപ്പോൾ ആ വിശുദ്ധൻ മാതാവിനെ പിന്നെയും വിളിച്ചിട്ടു് "എന്റെ [illegible] അവിടുത്തേക്കു് ഇരി

ക്കട്ടെ! നിങ്ങൾ അതു് എടുത്തു വായിക്കുമ്പോഴൊക്കെയും നിങ്ങളുടെ പ്രാർത്ഥനകളിൽ എന്നെയും ഓർത്തുകൊള്ളണമേ!" എന്നു പറഞ്ഞുകൊണ്ടു തന്റെ ജീവിതത്തിലെ നിക്ഷേപമായി കരുതിയിരുന്ന എവൻഗേലിയോൻ മാതൃകരങ്ങളിൽ സമർപ്പിച്ചു. തനിക്കു ലഭിച്ച വി. പുസ്തകം സ്വർണ്ണബയണ്ടോടുകൂടിയതാണെന്നറിഞ്ഞ സന്തോഷത്തോടുകൂടി ഒന്നും തിരക്കാതെ പ്രഭുപത്നി സ്വമന്ദിരത്തിൽ എത്തി ഭർത്താവിന്റെ സന്നിധിയിൽ ചെന്നു "നമ്മുടെ മകനായ യൂഹാനോന്റെ എവൻഗേലിയോൻ തിരിച്ചറിയാമോ? എന്നു ചോദിച്ചു. അതു് എവിടെ, എന്നു ചോദിച്ചുകൊണ്ടു ഭാര്യയുടെ പക്കൽനിന്നും ആ വി. പുസ്തകം വാങ്ങി ചുംബിച്ചു; അന്തർപ്പീഡയാൽ വിലപിച്ചുതുടങ്ങി. "ഇതു നിനക്കു് എവിടെനിന്നു ലഭിച്ചു" എന്നു ചോദിച്ചതിനു് "നമ്മുടെ പടിപ്പുരയ്ക്കൽ കിടക്കുന്ന ദരിദ്രൻ എനിക്കു സമ്മാനമായി തന്നു" എന്നു ത്രേവോദ്ദാറാ തന്റെ ഭർത്താവിനോടു പറഞ്ഞിട്ടു് അവനോടു് അവൾ ചെയ്ത പ്രതിജ്ഞയേയും അറിയിച്ചു. ആ ദരിദ്രനിൽനിന്നും തങ്ങളുടെ പുത്രന്റെ വാർത്ത അറിയാമെന്നുള്ള വാഞ്ഛയോടെ ഭാര്യയുമൊന്നിച്ചു് ആ പ്രഭു ഭിക്ഷുവിനെ സമീപിച്ചു. "ഈ എവൻഗേലിയോൻ നിനക്കു് എങ്ങിനെ കിട്ടി" എന്നു ചോദിച്ചതിനു സംശയലേശമെന്യേ "എന്റെ മാതാപിതാക്കളാൽ എനിക്കു നൽകപ്പെട്ടതാണു്" എന്നായിരുന്നു മറുപടി. നീ ഇവിടെ വരുന്നതിനു് ഒരു സംവത്സരം മുമ്പു് ഞങ്ങളുടെ പുത്രനായ യൂഹാനോനു് ഇതു ഞാൻ നൽകിയതാണല്ലോ എന്നു പറഞ്ഞിട്ടു് ആ ദരിദ്രനോടു ഞങ്ങളുടെ പുത്രനായ യൂഹാനോന്റെ വാസസ്ഥാനം ഏതെന്നു നിനക്കറിയാമെങ്കിൽ പറയണമെന്നു ജീവനുള്ള ദൈവത്തെക്കൊണ്ടു് ആണയിട്ടു ചോദിച്ചു. ദൈവത്തെക്കൊണ്ടു് ആണയിട്ടതു കേട്ടു ഭയപ്പെട്ട യൂഹാനോൻ തന്റെ പിതാവിനോടു് എനിക്കു് അവന്റെ വാസസ്ഥാനം അറിയാമെന്നു ബോധിപ്പിച്ചു. ഈ സംഭാഷണം ശ്രവിച്ചുകൊണ്ടിരുന്ന പ്രഭുഭാര്യ പുത്രന്റെ വിവരം അറിയുന്നതിനു് ആസക്തിയുള്ളവളായി ദൈവതിരുനാമത്തിൽ ആണയിട്ടു് അവനോടു ചോദിക്കയും, പുത്രനെക്കുറിച്ചു കഠിനമായി കരയുകയും ചെയ്തു.

സ്വമാതാപിതാക്കളുടെ ആണയിടീലും, സങ്കടാവസ്ഥയും ഗ്രഹിച്ച യൂഹാനോൻ ബാഷ്പകണങ്ങളെ വർഷിച്ചുകൊണ്ടു്, "കാണാതെപോയ നിങ്ങളുടെ പുത്രൻ ഞാൻതന്നെ" എന്നു് ഉണർത്തിച്ചു. ഈ വൃത്താന്തശ്രവണമാത്രയിൽ അമ്പരന്ന മാതാപിതാക്കൾ, ഞെട്ടി ആധിപൂണ്ടു് അസംഖ്യവേദനയോടുകൂടി കണ്ണുനീർ ഒഴുക്കി. വാത്സല്യനിധിയായ മാതാവു് ദരിദ്രവേഷധാരിയുടെ അടുത്തുചെന്നു്, അവന്റെ വലത്തുകാലിന്മേലുള്ള മുറിവിന്റെ പാടുനോക്കി സ്വപുത്രനായ യൂഹാനോൻതന്നെ, അവൻ എന്നു ധരിച്ചു. ആ മാതാപിതാക്കൾ സ്വസന്താനത്തെ വാത്സല്യപൂർവ്വം ചുംബിച്ചു പ്രഭാതംമുതൽ മദ്ധ്യാഹ്നംവരെ വിലപിച്ചു് നെടുവീർപ്പോടെ ഏങ്ങലടിച്ചുകൊണ്ടു കരഞ്ഞു. അവിടെ ഉണ്ടായിരുന്നവർ നിശ്ചേഷ്ടരായി നിന്നതല്ലാതെ അവർക്കു് അന്യോന്യം യാതൊന്നും സംസാരിക്കുവാൻ കഴിഞ്ഞില്ല. യൂഹാനോന്റെ സഹോദരങ്ങളും ഈ വാർത്തമാനം അറിഞ്ഞു് ഓടിയെത്തി. അവിടെ ഉണ്ടായ രോദനരവത്താൽ പട്ടണവാസികൾ ആകമാനം വി. യൂഹാനോന്റെ അടുക്കലേക്കു് ആകർഷിക്കപ്പെട്ടു. അഗ്നിപർവ്വതത്തിനു സമം വെന്തുനീറുന്ന ഹൃദയത്തോടുകൂടിയ മാതാവു് ഇപ്രകാരം വിലപിച്ചുതുടങ്ങി:- യൂഹാനോനെ! എന്റെ വാത്സല്യപുത്രാ! നിന്നെ തലോടീട്ടുള്ള എന്റെ കൈകൾക്കും, നിന്നെ വഹിച്ചിട്ടുള്ള എന്റെ മുഴങ്കാലുകൾക്കും നിനക്കു പാൽ ദാനം ചെയ്തിട്ടുള്ള എന്റെ സ്തനങ്ങൾക്കും അയ്യോ കഷ്ടം! നിന്നെ കാണുകയും നിന്റെ വസ്ത്രങ്ങളുടെ ഗന്ധം എന്റെ നാസികയ്ക്കു് അനുഭവപ്പെടുകയും ചെയ്യുമെന്നു ഞാൻ വിചാരിച്ചു് ഓടിച്ചുപോയല്ലോ. എനിക്കു നീ നഷ്ടപ്പെട്ടവനായല്ലോ, ഇത്രകാലം നീ ഇവിടെ വസിച്ചിട്ടും നിന്റെ മകൻ പടിപ്പുരവാതുക്കൽ കിടക്കുന്നു എന്നു് എന്നോടു യാതൊരുത്തരും അറിയിച്ചില്ലല്ലോ. എന്റെ ഓമന മകനെ! എനിക്കു കഷ്ടം! എന്റെ പ്രിയ പുത്രാ! യൂഹാനോനെ എനിക്കു കഷ്ടം! ഞങ്ങൾ ഉല്ലസിക്കുകയും, വിശേഷ ഭക്ഷണപാനീയങ്ങൾ ആസ്വദിച്ചാഹ്ലാദിക്കുകയും ചെയ്തപ്പോൾ നീ വിശപ്പും, ദാഹവും, ശീതവും, ഉഷ്ണവും എത്രമാത്രം സഹിച്ചു. എന്റെ ഓമനമകനെ! എനിക്കു ഹാ കഷ്ടം! എന്റെ വാത്സല്യപുത്രാ! എനിക്കു ഹാ കഷ്ടം!

ഈ ഞെരുക്കങ്ങളും കഷ്ടതകളും നീ ഞങ്ങളിൽനിന്നും അംഗീകരിച്ചു സഹിച്ചതിനാൽ ഞങ്ങളുടെ പാപം എത്രയോ വലുതാകുന്നു. എന്റെ മകനെ! ഒരു വത്സരം മുമ്പു നിന്നെ ഞങ്ങൾ അറിഞ്ഞിരുന്നെങ്കിൽ ഞങ്ങൾക്കു് അല്പമെങ്കിലും ആശ്വസിക്കാമായിരുന്നല്ലോ. ഞാനും നിന്റെ പിതാവും, നീ ഞങ്ങളെ വേർപെട്ടതു മുതൽ നിന്നെ ഓർത്തു് എത്രമാത്രം കഷ്ടതകൾ സഹിച്ചു. നിന്റെ ആയുസ്സിന്റെ അന്ത്യത്തിലാണല്ലോ നീ ഇപ്പോൾ എത്തിയിരിക്കുന്നതു്. ഇനിയും നിന്റെ മാതാപിതാക്കന്മാർക്കു സങ്കടം വർദ്ധിക്കുന്നതേയുള്ളു. എന്റെ മകനെ! ശ്ലീഹാനോനെ! ഞാൻ ഇനിയും എന്തു ചെയ്യേണ്ടു. നിന്റെ ആയുസ്സിന്റെ ഏററവും നിസ്സാരമായ ഒരംശമല്ലോ ശേഷിച്ചിട്ടുള്ളതു്. നിന്റെ മരണാനന്തരം എന്നെ ആശ്വാസിപ്പിക്കുവാൻ ആർക്കു കഴിയും. എന്റെ മകനെ! എന്റെ കണ്ണുകളിൽ ഇരുട്ടടയുന്നു. എന്റെ കിരീടവും ദൂരത്തായിരിക്കുന്നു. നിന്റെ മാതാപിതാക്കളും, സഹോദരങ്ങളും എന്തിനെ ലക്ഷ്യമാക്കിയോ ആ സ്നേഹമാകുന്ന ചാരുപടി ഇപ്പോൾ തകർന്നിരിക്കുന്നുവല്ലോ. നിന്റെ വിവാഹമംഗളത്തിൽ സന്തോഷിക്കാമെന്നാണല്ലോ ഞാൻ പ്രത്യാശിച്ചിരുന്നതു്. കഠിനതരമാംവണ്ണം മരണം നിന്നെ കൂട്ടിക്കൊണ്ടു പോകുമല്ലോ. എന്റെ മകനെ! ശ്ലീഹാനോനെ! അയ്യോ എനിക്കു കഷ്ടം. അയ്യോ നിനക്കെന്തു സംഭവിച്ചു. അയ്യോ നീ മരിക്കുന്നല്ലോ. അയ്യയ്യോ! നീ എന്നെ വേർപെട്ടുപോകുന്നല്ലോ. എന്റെ മകനെ! ശ്ലീഹാനോനെ! ഓമനക്കുഞ്ഞേ! തിരിച്ചറിയാതെ നിന്നോടു ഞാൻ ചെയ്തിട്ടുള്ള ഭോഷത്വങ്ങളെ ഞങ്ങളോടു നീ ക്ഷമിക്കണമേ. നീ ഞങ്ങളെ വേർപിരിഞ്ഞ നാൾ മുതൽ നിന്നെക്കുറിച്ചു ഞങ്ങൾ എത്രത്തോളം ദുഃഖം സഹിച്ചു. നിന്റെ മാതാപിതാക്കളോടു കരുണ തോന്നണമേ. ശ്ലീഹാനോനെ! എനിക്കു കഷ്ടം! എന്റെ വാത്സല്യവാനേ! എനിക്കു കഷ്ടം! ഞാൻ എങ്ങിനെ നിന്റെ മുഖത്തു സൂക്ഷിച്ചു നോക്കേണ്ടു എന്നെനിക്കറിഞ്ഞുകൂടാ. എന്റെ വാത്സല്യനിധി! എനിക്കു ദുരിതം! എനിക്കു ദുരിതംതന്നെ!!"

തന്റെ വേർപാടിനെക്കുറിച്ചു മാതാപിതാക്കൾ കഠിനമായ വ്യഥയോടെ വിലപിച്ചതിനെ കേട്ട ശ്ലീഹാനോൻ അവ

രോടു ശാന്തമായി ഇങ്ങിനെ പറഞ്ഞു:- "എന്റെ മാതാപിതാക്കളും സഹോദരങ്ങളുമേ! എന്നെക്കുറിച്ചു നിങ്ങൾ ഖേദിക്കേണ്ടതാക യാതൊരാവശ്യവുമില്ല. നിങ്ങൾ എന്നോടു പ്രവർത്തിച്ചതു് എന്നെ തിരിച്ചറിയാതെയാണെന്നു് എനിക്കറിയാം. അതു പാപമായി ഗണിക്കപ്പെടുന്നതുമല്ല. എന്റെ മാതാപിതാക്കളും സഹോദരീസഹോദരങ്ങളും, ഇവിടെ ആഗതരായിരിക്കുന്ന എവരുമേ! നിങ്ങളോടു ഞാനപേക്ഷിക്കുന്നതെന്തെന്നാൽ:-അഗതികളും പരദേശികളും ഞെരുങ്ങി വലഞ്ഞിരിക്കുന്നവരുമായ എല്ലാവരോടും നിങ്ങൾ ആർദ്രതയുള്ളവരായിരിക്കണം. ദിഷ്ടതിക്കാരും, ക്ഷീണന്മാരുമായവർക്കു നിങ്ങൾ ദാനധർമ്മം ചെയ്യുന്നവരായി ഭവിക്കണം. ന്യായവിധിയുടെയും, പരിശോധനയുടെയും നാളുകളിൽ നിങ്ങളുടെമേൽ കാരുണ്യമുണ്ടാകേണ്ടതിനു ദുരിതമനുഭവിക്കുന്നവരോടു നിങ്ങൾക്കു അനുകമ്പ തോന്നണം. മ്ശിഹാരാജാവു തന്റെ മഹത്വസിംഹാസനത്തിൽ വാഴുമ്പോൾ ദാനധർമ്മങ്ങൾ ചെയ്തിട്ടുള്ളവർക്കു ഒന്നിനു മുപ്പതും, അറുപതും, നൂറുമായി പ്രതിഫലം നൽകപ്പെടും. കരുണയില്ലാത്തവർക്കു അന്ത്യമില്ലാത്ത വേദനകളാണു പ്രതിഫലം. എന്റെ പിതാക്കളെ! സഹോദരങ്ങളെ! ഈ ലോകത്തിലെ ഐശ്വര്യസമ്പാദനത്തിനുവേണ്ടി ഞെരുങ്ങുന്നവരെക്കുറിച്ചു നിങ്ങൾ അഹ്ളാദിക്കരുതു്. നശ്വരമായതും, മായാമയവുമാണു് ഈ പ്രപഞ്ചം. ഈ വചനങ്ങളെ പറഞ്ഞശേഷം യൂഹാനോൻ മുട്ടുകുത്തി, മാതാപിതാക്കളെ വണങ്ങി, അവരുടെ പാദങ്ങളെ ചുംബിച്ചു. എന്റെ മാതാപിതാക്കളെ! എനിക്കുവേണ്ടി പ്രാർത്ഥിക്കണമേ, എന്നു് അവരോടപേക്ഷിച്ചു. അസഹ്യനെടുവീർപ്പോടും കഠിനതരസങ്കടത്തോടുംകൂടെ, "ഞങ്ങളുടെ, ഓമനമകനെ! വാത്സല്യഭാജനമെ! മ്ശിഹാതമ്പുരാന്റെ സ്നേഹത്തെ ഓർത്തു ഞങ്ങൾക്കുവേണ്ടിയും നീ പ്രാർത്ഥിക്കണമെ" എന്നു മാതാവു പറഞ്ഞതും നിലംപതിച്ചതും ഒരുമിച്ചുകഴിഞ്ഞു. യൂഹാനോൻ സ്വമാതാപിതാക്കൾക്കും സഹോദരങ്ങൾക്കുംവേണ്ടി പ്രാർത്ഥിച്ചു. ഹൃദയപൂർവ്വമായ അദ്ദേഹത്തിന്റെ പ്രാർത്ഥനയാലും, വാഴ്വുകളാലും അവർ അവൻ മൂലം ദിവ്യകാരുണ്യം പ്രാപിക്കുന്നതിനിടയായി.

നമ്മുടെ രക്ഷകനും, നാഥനുമായ യേശുമിശിഹായുടെ

തിരുവിഷ്ടപ്രകാരവും, വി: റൂഹായുടെ വെളിപാടുമുഖാന്തരവും യൂഹാനോനോടു അറിയിച്ച വിധം നാലാംദിവസം പൂർത്തിയായപ്പോൾ ക്ലേശഭൂയിഷ്ടമായ ഈ ലോകത്തിൽ നിന്നു കൈകളാൽ നിർമ്മിതമല്ലാത്തതും ആനന്ദസംപൂർണ്ണവുമായ പരലോകത്തിലേക്കു വാങ്ങിപ്പോകുവാനുള്ള സമയം ആസന്നമായി എന്നു യൂഹാനോൻ അറിഞ്ഞു നിലത്തു മുട്ടുകുത്തി പ്രാർത്ഥിക്കയും ജീവനുള്ള ദൈവസന്നിധിയിൽ തന്റെ ദൃഷ്ടിയെ ഉറപ്പിക്കയും കർത്താവിന്റെ സ്ളീബായുടെ അടയാളം തന്നെത്താൻ വരയ്ക്കുകയും തന്റെ ശിരസ്സിനെ കുനിച്ചു ജീവനെ വെടിയുകയും ചെയ്തു. മാതാവാനെക്കൊണ്ടു യൂഹാനോൻ ചെയ്യിച്ച പ്രതിജ്ഞയെ ആ പ്രഭ്വി വിസ്മരിച്ചു, ജീർണ്ണവസ്ത്രങ്ങൾ ധരിപ്പിച്ചു കബറടക്കുവാൻ മനസ്സില്ലായ്കയാൽ, സ്വർണ്ണം, പട്ടം, വട്ട് എന്നിവകൾകൊണ്ടു നിർമ്മിച്ച വസ്ത്രങ്ങൾ അവനെ ധരിപ്പിച്ചു.

എന്നാൽ ഉടൻതന്നെ പ്രഭ്വി രോഗാതുരയായി കാണപ്പെട്ടു. തൽക്ഷണം തന്റെ പുത്രനോടു ആ മഹതി ചെയ്ത വാഗ്ദത്തത്തെ പിതാവ് സ്മരിക്കയും ധരിപ്പിച്ചിരുന്ന വസ്ത്രങ്ങൾ ഉരിഞ്ഞു അദ്ദേഹത്തിന്റെ പഴയ വസ്ത്രങ്ങളാൽ തന്നെ മൃതശരീരത്തെ മറയ്ക്കുകയും ചെയ്തു. ഈ കൃത്യം നിർവ്വഹിച്ച ക്ഷണം തേരവാദോററാ രോഗവിമുക്തയായി. അനന്തരം ആ ഭാഗ്യവാൻവേണ്ടി ആ കുടിലിൽതന്നെ ഒരു കല്ലറ നിർമ്മിക്കുകയും ആ പട്ടണവാസികൾ ഏകോപിച്ചു വി: റൂഹായുടെ ഗീതങ്ങളോടും സ്തുതിപ്പുകളോടുംകൂടെ പുരോഹിതവർഗ്ഗത്തിന്റെ കാർമ്മികത്വത്തിൽ മൃതശരീരത്തെ അവിടെ സംസ്കരിക്കയും ചെയ്തു. യൂഹാനോനെറ കബറിങ്കൽ അദ്ദേഹത്തിന്റെ മാതാപിതാക്കൾ മനോഹരമായ ഒരു ദേവാലയം പണികഴിപ്പിച്ചു. അദ്ദേഹത്തിന്റെ പ്രാർത്ഥനാസഹായത്താൽ പ്രസ്തുത ദേവാലയം അടയാളം, അത്ഭുതം, മഹാശക്തി എന്നിവയുടെ കേന്ദ്രസ്ഥാനമായി പരിലസിക്കുന്നു. അലക്സന്ത്രയോസിന്റെ രാജ്യഭാരത്തിൽ അറുന്നൂററിമുപ്പത്താറാമാണ്ടു മകരമാസം ഇരുപത്തിനാലാംതീയതിയിൽ വി. മാർ യൂഹാനോൻ കർത്താവിൽ സമാധാനസ്ഥിതനായി.

സ്വർഗ്ഗരാജ്യമഹാഭാഗ്യങ്ങളിൽ വി. മാർ യൂഹാനോനോടുകൂടെ നമ്മെയും ആനന്ദിപ്പിക്കുവാൻ കരുണാനിധിയായ കർത്താവേശുമ്ശിഹായോടു നാമും അപേക്ഷിച്ചു പ്രാർത്ഥിക്കണം. ഭാഗ്യവാനായ മാർ യൂഹാനോനെന്റെ പ്രാർത്ഥനകൾ വി. സഭയ്ക്കും അതിലെ പ്രജകൾക്കും മ്ശിഹായിക്കടുത്ത സകല ക്രിസ്ത്യാനികൾക്കും ലോകമാസകലം ഉയർന്ന കോട്ടയും സങ്കേതവും ആയിരിക്കട്ടെ.

വിശിഷ്യാ ഈ ചരിത്രം വർണ്ണിക്കപ്പെട്ടിരിക്കുന്ന ഭവനത്തിന്മേലും, അതിലെ നിവാസികളുടെമേലും, ഇത് വായിക്കുന്നവരുടെമേലും, കേൾക്കുന്നവരുടെമേലും,—ഇതിനെ രചിച്ച ബലഹീനനും പാപിയുമായ എഴുത്തുകാരന്റെമേലും, ദൈവികാരുണ്യവും മനോഗുണവും പ്രത്യേകമായും സമൃദ്ധമായും എന്നന്നേക്കും വന്നു വസിക്കുമാറാകട്ടെ.

ഈ വിശുദ്ധന്റെ ചരിത്രത്തെ അറിയുന്നവരും, അവരുടെ സന്താനങ്ങളും, അവരുടെ സകലവിധ പ്രവൃത്തികളും ദൃശ്യവും, അദൃശ്യവുമായ സർവ്വവിധ ഉപദ്രവങ്ങളിൽ നിന്നും വി. മാർ യൂഹാനോനെന്റെ മദ്ധ്യസ്ഥപ്രാർത്ഥനകളാൽ ഇപ്പോഴും എല്ലായ്പോഴും കാത്തുകൊള്ളപ്പെടുകയും ചെയ്യുമാറാകട്ടെ. ആമ്മീൻ. -സമാപ്തി-

---

പ്രാർത്ഥന—സൌന്ദര്യശ്രേഷ്ഠനും, ഞങ്ങളുടെ പരിശുദ്ധ പിതാവുമായ മാർ യൂഹാനോൻ ബെർമതക്കൊ! അങ്ങേയ്ക്ക് സമാധാനം ദുഖിതർക്കു സഹായങ്ങളെ പ്രദാനം ചെയ്യുന്ന മഹനീയ ശ്രീഭണ്ഡാഗാരം അങ്ങുതന്നെയാകുന്നു. അരുമനാഥൻ തന്റെ യഥാർത്ഥവാഗ്ദാനപ്രകാരം അങ്ങേയിലും, അവിടുന്നു കർത്താവിലും വാസം ചെയ്യുന്നുവല്ലൊ. ദൈവത്തിന്റെ വിശുദ്ധസകലവറക്കാരാ! പാപികളായ ഞങ്ങൾ കരുണയ്ക്കും, പാപമോചനത്തിനും, യോഗ്യരായിഭവിപ്പാനും അങ്ങെ അവയവങ്ങളിൽ വസിച്ചിരിക്കുന്ന മഹാശക്തിയാൽ സഹായം പ്രാപിപ്പാനും ഞങ്ങളുടെ ജീവകാലമെല്ലാം അങ്ങേ പുണ്യാവസ്ഥയിൽ സാദൃശപ്പെടുവാനും, എല്ലാ സമയത്തും ഞങ്ങൾക്കു വേണ്ടി പരമകാരുണികനോടു് അപേക്ഷിക്കണമെ. അങ്ങെ പ്രാർത്ഥന ഞങ്ങൾക്ക് എന്നും കോട്ടയായിരിക്കട്ടെ. ആമ്മീൻ.